# ഭാഷാപോഷിണി

## ശ്രീ ചിത്രോൽസവപ്രസിദ്ധീകരണം.

## The Bhasha Poshini

**SRI CHITHIRA THIRUNAL SUPPLEMENT.**



**LONG LIVE HIS GRACIOUS HIGHNESS**

**THE MAHARAJA OF TRAVANCORE.**

**1115 തുലാം 23.** വ്യാഴാഴ്ച. **1939 നവംബർ 9.**

OFFICE:—The Bhagvodayam Press Buildings, Pulikeezh—Thiruvalla.

# TRAVANCORE STATE

# TRUNK TELEPHONE SERVICE.

## FOR SPEED & SUCCESS IN BUSINESS

Use

## THE TRUNK TELEPHONE SERVICE.

**SPEED** is the keynote of this age·
It is essential in the shaping of success·
Without speed and action, you cannot attain distinction in any time of life·
That's why you must speed up!

**THE ALL TRAVANCORE TRUNK TELEPHONE SERVICE** provides you with the inestimable value of long distance telephone communication· Take full advatage of it, when business competition is keener than ever before·

In business, old rules and old mothods will not pay in these modern days· A slow business man is always a poor business man. He lacks speed and action. His rivals think and act faster than he does and hence he is hopelessly out paced· That's why you must speed up by using the telephone·

Avoid delay by correspondence·
Save the expenditure & time of a long journey·
Ring up your Principal or client hundreds of miles away. Arrange business, make money and be prosperous through the phone:

**REMEMBER** that the telephone provides that personal touch far more effectively than by any other means of communication· Use your powers of personal persuasion, settle differences rapidly and clinch your business deal successfully by phone! Possessing marvellous speed, the telephone beats the post and the air mail.

For full particulars write to:—

**Telephone Engineer, Trivandrum.**

# ഭാഷാപോഷിണി

## ചിത്രമാസിക

### ശ്രീ ചിത്രോത്സവ പ്രസിദ്ധീകരണം.


1115 തുലാം 23. } വ്യാഴാഴ്ച. { 1939 നവംബർ 9.




൨൮-ാമതു തിരുവയസ്സിലേക്കു തൃക്കാലൂന്നുന്ന
ശ്രീ ചിത്തിര തിരുനാൾ ബാലരാമവർമ്മ മഹാരാജാവു് തിരുമനസ്സുകൊണ്ടു്.

# ശ്രീ ചിത്രോത്സവം.

## തിരുവിതാംകൂറിലെ തിരുവോണം.

ഇന്നു തിരുവിതാംകൂർ, ആനന്ദസാഗരത്തിലെ കുളിർകല്ലോലങ്ങളിൽ കിടന്നു പന്താടുകയാണു്. എവിടെയും ഉന്മേഷപ്പുളപ്പു്, എവിടെയും ആഹ്ലാദ പ്രകടനങ്ങൾ, എവിടെയും മംഗളധ്വാനം! ഉവ്വു്, ഇന്നാണു് തിരുവിതാംകൂറിലെ തിരുവോണം; അതെ പൊന്നുതമ്പുരാൻ തിരുമനസ്സിലെ ആട്ടത്തിരുനാളിൽ കവിഞ്ഞ ഒരു സുദിനമോ, ഒരു മഹാമഹമോ വഞ്ചിരാജ്യപ്രജകൾക്കു വേറെയില്ല.

ശ്രീ ബാലരാമവർമ്മ മഹാരാജാവു തിരുമേനി! എത്രയോ അഭിമാനത്തോടും എന്തൊരു ഹർഷോന്മേഷത്തോടും കൂടിയാണു നാം ആ തിരുനാമം സ്മരിക്കുന്നതു്; ഉരുവിടുന്നതു്. തിരുവിതാംകൂറിന്റെ പൂർവ്വപുണ്യ സുകൃതഫലമെന്നോണം അവതാരം ചെയ്തിരിക്കുന്ന തിരുമേനി, നമ്മുടെ പ്രത്യക്ഷ ദൈവതമാണു്; നമ്മുടെ ആരാധനാമൂർത്തിയാണു്; നമ്മുടെ രക്ഷാസങ്കേതമാണു്; നമ്മുടെ ആശ്രയകേന്ദ്രമാണു്. തിരുവിതാംകൂറിന്റെ ഭാഗ്യപരിപാകം!



ശ്രീ ചിത്തിര തിരുനാൾ
ബാലരാമവർമ്മ മഹാരാജാവു തിരുമനസ്സുകൊണ്ടു്.

സാധാരണഗതിയിൽ ഒരു പുരുഷായുസ്സുകൊണ്ടു മാത്രം സാധിക്കാവുന്ന സംസ്ക്കാരസമ്പത്തും, ലോകവിജ്ഞാനവും, ഭരണപാടവവും, കർമ്മകുശലതയും തിരുമനസ്സുകൊണ്ടു് ഈ ചുരുങ്ങിയ കാലത്തിനിടയിൽ സമ്പാദിച്ചുകഴിഞ്ഞിരിക്കുന്നു. വ്യാവസായികമായ ഒരു സുവർണ്ണോജ്ജ്വലഭാവി തിരുവിതാംകൂറിനെ കടാക്ഷിച്ചുകൊണ്ടു നിൽക്കുന്നു. പള്ളിവാസൽ ജലോല്പാദിത വൈദ്യുതപദ്ധതി നമ്മുടെ നാട്ടിൽ ഒരു വ്യവസായ വിപ്ലവം തന്നെയുണ്ടാക്കും. ടെലഫോൺ സർവീസിന്റെ ഉൽഘാടനം, വ്യാവസായികവും വാണിജ്യപരവുമായി, എത്രമാത്രം പ്രാധാന്യത്തെ അർഹിക്കുന്നുവെന്നു പ്രത്യേകം പറയേണ്ടതായിട്ടില്ല. തിരുവിതാംകൂറിനു പ്രത്യേകമായുണ്ടായ സർവ്വകലാശാലയുടെ ചാൻസലറായ തിരുമനസ്സുകൊണ്ടു്, സ്വപ്രജകൾക്കു വിദ്യാഭ്യാസസംബന്ധമായി ഉണ്ടായിക്കൊണ്ടിരിക്കുന്ന നേട്ടങ്ങളേയും അഭിവൃദ്ധിയേയും സകൗതുകം സംവീക്ഷിക്കുന്നു. കുണ്ടറയ്ക്കടുത്ത കാഞ്ഞിരംകോട്ടു് സ്ഥാപിച്ചിട്ടുള്ള കളിമൺ വ്യവസായശാല, ചീനമൺ പാത്രങ്ങളുടെ ഇറക്കുമതിയെ നിരോധിക്കുന്ന കാലം അത്യാസന്നമാണു്.

ഏകദേശം മൂന്നുവർഷം മുൻപു തിരുമനസ്സുകൊണ്ടു് ഈസ്റ്റിൻഡീസിലേക്കെഴുന്നള്ളുന്ന അവസരത്തിൽ സിലോണിൽവച്ചു കല്പിച്ചു നൽകിയ ഒരു സന്ദേശത്തിൽ, "തിരുവിതാംകൂറിലെ വനവിഭവങ്ങളും ലോഹധാതുക്കളും എന്റെ പ്രജകൾക്കു് ഏററവും പ്രയോജനകരമായ വിധത്തിൽ വിനിയോഗിക്കണമെന്നു ഞാനുദ്ദേശിക്കുന്നു. എന്റെ രാജ്യത്തെ വലിയ പട്ടണങ്ങളിൽ ദരിദ്രസങ്കേതങ്ങൾ ഉണ്ടായിക്കൂടാ എന്നാണെന്റെ ആഗ്രഹം" എന്നു പ്രസ്താവിക്കുകയുണ്ടായി.

ഈ സുപ്രഭാതത്തിൽ, സകല ദേവാലയങ്ങളിലും ശംഖധ്വനിയും മംഗളമണിനാദവും മുഴങ്ങുന്നു. മാടങ്ങളിലും വെൺമാടങ്ങളിലും നിന്നു രാജഭക്തരായ പ്രജാലക്ഷങ്ങളിൽനിന്നുയരുന്ന വിജയപ്രാർത്ഥനാരവം അന്തരീക്ഷത്തെ മുഖരിതമാക്കുന്നു. സർവ്വേശ്വരന്റെ തിരുസന്നിധിയിൽ, "പൊന്നുതിരുമേനി ദീർഘായുഷ്മാനായിരിക്കട്ടെ, തിരുമേനി സർവ്വോൽക്കർഷേണ വർത്തിക്കട്ടെ." എന്ന ഭാവ്യാശംസാ പ്രാർത്ഥനകൾ അലതല്ലുന്നു. ഇന്നാണു സാക്ഷാൽ തിരുവോണം. ഇന്നാണു ശ്രീചിത്രോത്സവം.

# അമ്മ മഹാറാണി തിരുമേനി.

## ഭാരതീയ വനിതകളുടെ മകുടാലങ്കാരം.

ഭാരതീയവനിതാലോകത്തിന്റെ ആരാധനാപാത്രമായി ഒരു മഹാമനസ്വിനി ഇന്നു തിരുവിതാംകൂറിന്റെ പ്രശസ്തികളെ ഭാഗഭാഗിത്വം വഹിച്ചുകൊണ്ട് എഴുന്നരുളുന്നു: നമ്മുടെ അമ്മമഹാറാണി തിരുമനസ്സുകൊണ്ട് ആദർശസമ്പന്നയും, സംസ്കൃതചിത്തയും, അന്ധവിശ്വാസങ്ങളുടെയും അനാചാരങ്ങളുടെയും ആജന്മശത്രുവുമായ തിരുമേനി, അഖിലേന്ത്യാവനിതാസമ്മേളനത്തിൽ അദ്ധ്യക്ഷത വഹിച്ചുകൊണ്ടു സ്ത്രീലോകത്തിനു പൊതുവെ നൽകിയ ഉദ്ബോധനം, അവിടുത്തെ ഹൃദയവിശാലതയ്ക്കും ദീർഘദൃഷ്ടിക്കും മൂർദ്ധാഭിഷിക്തോദാഹരണമായിരുന്നു. തിരുമനസ്സിലെ പാശ്ചാത്യപൗരസ്ത്യ പര്യടനങ്ങളുടെ പ്രധാനോദ്ദേശം, തന്റെ വാത്സല്യനിധിയായ മഹാരാജാവു തിരുമനസ്സിലേക്ക് ലോകപരിചയം വർദ്ധിപ്പിക്കണമെന്നുള്ളതായിരുന്നു. സ്ത്രീകളുടെ അഭ്യുന്നതിയിൽ അവിടുന്ന് എപ്പോഴും താല്പര്യം പ്രദർശിപ്പിച്ചുകൊണ്ടിരിക്കുന്നു. ക്ഷേത്രപ്രവേശവിളംബരത്തിൽ മഹാറാണി തിരുമനസ്സുകൊണ്ട്, മഹാരാജാവു തിരുമനസ്സിലേക്ക് പ്രചോദനം നൽകിയിട്ടുണ്ടെന്നുള്ളത്, ആ വിളംബരംപോലെ തന്നെ വിശ്വവിഖ്യാതമാണ്. ഗാന്ധിജി മുതലായ മഹാത്മാക്കളും, വിദേശ്യപത്രങ്ങളും, തിരുമനസ്സിലെ മേധാശക്തിയെ പ്രശംസിച്ചിട്ടുണ്ട്. മദ്രാസിൽവച്ചു മഹാരാജാവുതിരുമനസ്സിലെ പ്രതിമ അനാഛാദനം ചെയ്ത ശുഭസന്ദർഭത്തിൽ, ഈ വിവരം മി: രാജഗോപാലാചാരി പ്രത്യേകം അനുസ്മരിക്കയുണ്ടായി.



ശ്രീ. സേതു പാർവ്വതീഭായി
അമ്മ മഹാറാണി തിരുമനസ്സുകൊണ്ട്.

മഹാറാണി തിരുമനസ്സിലെ ഒരു സമുചിതസ്മാരകമേർപ്പെടുത്തുന്നതിന് തിരുവിതാംകൂറിലെ മഹിളകളുടെ പ്രത്യേകമായ ആഭിമുഖ്യത്തിൽ ചെയ്യുന്ന ശ്രമം സർവ്വഥാ പ്രോത്സാഹനാർഹമാണ്. തിരുവിതാംകൂറിന്റെ ഭാഗധേയത്തിനു അമ്മമഹാറാണി തിരുമനസ്സിലെ ദീർഘദൃഷ്ടിയും സംസ്ക്കാരസമ്പത്തിയും കാരണമാകുന്നുണ്ടെന്നുള്ള വസ്തുത, ഏതൊരു തിരുവിതാംകൂർകാരനെയാണ് പുളകം കൊള്ളിക്കാത്തത്? ഏതൊരു തിരുവിതാംകൂർകാരനാണ് ആ പരമാർത്ഥം വിസ്മരിക്കാവുന്നത്.?

ഭാഗ്യവതിയും സൗഭാഗ്യവതിയുമായ അമ്മതമ്പുരാട്ടി! എത്രയോ അസൂയാർഹമാണ് അവിടുത്തെ സ്ഥാനം! വിഖ്യാതനും, ധീരഹൃദയനും, പ്രജാഹിതൈകതാനനുമായ ഒരു മഹാരാജാവു തിരുമനസ്സിലെ മാതാവാകുകയെന്നുള്ളത് എത്രയോ അസുലഭമായ ഒരു മഹാഭാഗ്യമാണ്. തന്റെ ഓമനമകൻ സൽപ്പഥത്തിൽക്കൂടി പുരോഗമിക്കുന്നതും, വിജയശ്രീലാളിതനാകുന്നതും സ്വന്തം കണ്ണുകൊണ്ടു കണ്ടാനന്ദിക്കുന്നതിൽ കവിഞ്ഞ ഒരു ചാരിതാർത്ഥ്യം ഒരു മാതാവിനുണ്ടാകുവാനില്ല. "തൊട്ടിലാട്ടുന്ന കൈ തന്നെ വിഷ്ടപത്തെ ഭരിപ്പതും" എന്ന ആപ്തവാക്യം എത്രയോ അർത്ഥവത്താണ്.

ഈ ചിത്രോത്സവസുദിനം, എത്രയെത്ര മധുരസ്മരണകൾ, മഹാറാണി തിരുമനസ്സിലെ വിശാലഹൃദയത്തിൽ വേലിയേറ്റമുണ്ടാക്കുന്നില്ല? മഹാരാജാവു തിരുമേനി ഒരു കൈക്കുഞ്ഞായിരുന്നതും, പിച്ച നടന്നതും, കൊട്ടാരത്തിന്റെ മണിമുറ്റങ്ങളിൽ ഓടിനടന്നതും; വിദ്യാഭ്യാസകാലവും ഭരണാധികാരപ്രതിഷ്ഠാപനവും എല്ലാം അവിടുത്തെ ഉൾക്കണ്ണുകൾ ചലച്ചിത്രത്തിലെന്നതുപോലെ ഇന്നു ദർശിക്കുന്നുണ്ട്. അവിട്ടം തിരുനാൾ കുഞ്ഞോമനത്തമ്പുരാന്റെ ലീലാവിലാസങ്ങളും പുഞ്ചിരിയും, അതുകണ്ടു തിരുമനം കുളിർക്കുന്ന ശ്രീകാർത്തികതിരുനാൾ ഒന്നാംമുറ കൊച്ചുതമ്പുരാട്ടി തിരുമനസ്സിലെ ആഹ്ളാദവും, മാതാവെന്നും മാതാമഹിയെന്നുമുള്ള നിലകളിൽ മഹാറാണി തിരുമേനിക്ക് ആനന്ദനിർവൃതിയരുളുന്നു.



# വിശ്വവിഖ്യാതവിളംബരം.

## മദ്രാസിലെ സ്മാരക പ്രതിമാ സ്ഥാപനം.

ഹിന്ദുമതത്തിന്റെ അപകർഷത്തിനും പരിഷ്കൃതജനസമുദായത്തിന്റെ അപഹാസ്യത്തിനും, ലക്ഷം ലക്ഷം ജനങ്ങളുടെ ഹൃദയതാപത്തിനും, കാരണമായിരുന്ന അയിത്തദുർഭൂതത്തെ ഇങ്ങിനി വരാത്തവണ്ണം ആട്ടിയോടിച്ച ആ വിശ്വവിഖ്യാതവിളംബരമന്ത്രം, തിരുവിതാംകൂറിൽ, അല്ല ഭാരതത്തിൽ, അതുമല്ല, ലോകത്തിൽ പൊതുവെ വരുത്തിയിട്ടുള്ളവയും വരുത്തുന്നവയുമായ പരിവർത്തനങ്ങൾ അനുപമേയമാണ്. മനുഷ്യനെ മനുഷ്യനിൽ നിന്നകററിനിർത്തുന്ന ആ അനാചാരശൃംഖല തകർക്കുവാൻ, പോകട്ടെ, അതിൽ ഒരൊററക്കണ്ണിക്കു ദുർബലത വരുത്തുവാനെങ്കിലും, ഭാരതത്തെയിട്ടു പന്താടിയ വീരപരാക്രമികളും സുഗ്രീവാജ്ഞക്കാരുമായ മന്നവേന്ദ്രന്മാർക്കുപോലും സാധിച്ചിരുന്നില്ല. ലോകത്തിൽ എത്രയോ സമുദായപരിഷ്കർത്താക്കൾ ഉണ്ടായിട്ടുണ്ട്; എത്രയോ മതചിന്തകന്മാരുണ്ടായിട്ടുണ്ട്; എത്രയോ മതനിഷ്ണാതരായ രാഷ്ട്രകാര്യധുരന്ധരന്മാരുണ്ടായിട്ടുണ്ട്,—അവർക്കാർക്കും തന്നെ ചെയ്യുവാൻ ശക്തിയോ, സന്നദ്ധതയോ, സാദ്ധ്യതയോ ഇല്ലാതിരുന്ന ആ മഹാകാര്യം ഒരൊററ തൂലികാചാലനംകൊണ്ട്, ശ്രീ ബാലരാമവർമ്മ മഹാരാജാവു തിരുമേനി നിർവഹിക്കയാണുണ്ടായത്.



ശ്രീ. മാർത്താണ്ഡവർമ്മ ഇളയരാജാവ് തിരുമനസ്സുകൊണ്ട്.

ക്ഷേത്രപ്രവേശന വിളംബരത്തിന്റെ മാഹാത്മ്യം ലോകം തികച്ചും മനസ്സിലാക്കിക്കഴിഞ്ഞു. തിരുമേനിയുടെ ശാശ്വതസ്മരണയ്ക്കായി തിരുവനന്തപുരത്ത് ഒരു പ്രതിമ സ്ഥാപിക്കുന്നതിനുള്ള സംരംഭം എത്രയോ അഭികാമ്യവും സമുചിതവുമാണ്. രണ്ടാഴ്ച മുൻപ് (ഒക്ടോബർ ൨൭) തിരുമനസ്സിലെ ഒരു പ്രതിമ മദ്രാസ് പട്ടണമദ്ധ്യത്തിൽ മദ്രാസ് ഗവർണ്ണർ അനാച്ഛാദനം ചെയ്കയുണ്ടായി.

പ്രതിമയുടെ അനാച്ഛാദനം നിർവ്വഹിക്കുന്നതിന് ഗവർണ്ണരോടപേക്ഷിച്ചുകൊണ്ട് മദ്രാസ് പ്രധാനമന്ത്രിയായിരുന്ന മി: സി. രാജഗോപാലാചാരി ചെയ്ത പ്രസംഗവും സവിശേഷം സ്മരണീയമാണ്. അദ്ദേഹം പറഞ്ഞു:—"നാമെല്ലാവരും അസാദ്ധ്യമെന്നു കരുതിയിരുന്ന കാര്യം മഹാരാജാവു തിരുമനസ്സിലെ തിരുവെഴുത്തു വിളംബരത്തോടുകൂടി തിരുവിതാംകൂറിൽ നടപ്പായി. അതൊരു സ്വപ്നമാണോ യാഥാർത്ഥ്യമാണോ എന്നറിയുവാൻ നമ്മിൽ പലരും അങ്ങോട്ടോടിയെത്തി. ഒരു മഹാകർമ്മത്തിന്റെ അനുസ്മരണയ്ക്കായി നാം ഒരു സ്മാരകമുണ്ടാക്കിയിരിക്കുന്നു. പല രാജാക്കന്മാരും നമ്മുടെയിടയിൽ ഭരണം നടത്തിയിട്ടുണ്ട്. ഇനി പലരും ഭരണം നടത്തുകയും ചെയ്യും. എന്നാൽ ഈ വിളംബരം പുറപ്പെടുവിച്ച തിരുവിതാംകൂർ മഹാരാജാവു തിരുമനസ്സിലേക്കു അനുവദിക്കുന്നതുപോലെയുള്ള ഒരു സ്ഥാനം ചരിത്രം മററു രാജാക്കന്മാർക്കനുവദിക്കുകയില്ല. എല്ലാവർക്കും ഇങ്ങനെ ചെയ്യുവാൻ സാദ്ധ്യമല്ല. ദൈവത്തിന്റെ പ്രത്യേകാനുഗ്രഹമില്ലായിരുന്നുവെങ്കിൽ തിരുവിതാംകൂർ മഹാരാജാവു തിരുമേനിക്കുപോലും ഇതു ചെയ്യുവാൻ സാധിക്കുമായിരുന്നില്ല. (ഗവർണ്ണരുടെ നേരെ തിരിഞ്ഞുകൊണ്ട് മി: രാജഗോപാലാചാരി തുടർന്നു:-) അങ്ങേയ്ക്കു ഈ മഹാകൃത്യത്തിന്റെ മാഹാത്മ്യം ശരിയായി ഗ്രഹിക്കുവാൻ ഒരു പക്ഷെ അസാദ്ധ്യമായിരിക്കാം. എന്തുകൊണ്ടെന്നാൽ പാശ്ചാത്യർക്ക് മതപരമായ കാര്യങ്ങളിൽ, ഇൻഡ്യയിലെ സ്ഥിതിയേപ്പററി അറിയുവാൻ പ്രയാസമാണ്. നാം ഇപ്പോൾ സ്മാരകം സ്ഥാപിക്കുവാൻ ഹേതുഭൂതമായ ആ മഹാകാര്യത്തിന്റെ പ്രാധാന്യം എനിക്കു പ്രത്യേകിച്ചും മനസ്സിലാക്കുവാൻ കഴിയും."

ഹൈന്ദവഭാരതത്തിനു മാതൃക കാണിച്ച തിരുവിതാംകൂർ, ഇന്ന് അനേകലക്ഷം അവശഹിന്ദുക്കളുടെ ഭക്തിസമന്വിതമായ മംഗളാശംസകളാൽ നിർഭരമാണ്. തിരുവിതാംകൂർ ജയിക്കട്ടെ; തിരുമേനി വിജയിച്ചരുളട്ടെ.

# ശ്രീവാഴുംകോട്.

## അനുഗൃഹീതമായ ഭാരതോദ്യാനം.

പ്രകൃതിസൗന്ദൎയ്യവും പ്രകൃതിസമ്പത്തുകളും ഭൗതികവിഭവങ്ങളുംകൊണ്ടു് അനുഗ്രഹീതമായ തിരുവിതാംകൂർ, ഭാരതത്തിന്റെ മലക്കാവും കലവറയുമാണു്. നീലനീരാള ഞൊറിയാട പോലെ കൺ കവരുന്ന അറേബ്യൻകടൽ പടിഞ്ഞാറേത്തീരത്തുള്ള വെൺതരിമണൽപ്രദേശത്തെ വിമോഹനമാക്കിച്ചെയ്യുന്നു.

പ്രകൃതിയും പ്രജകളുംകൂടി തിരുവിതാംകൂറിനെ ലോകരംഗത്തിൽ ഉയൎത്തിക്കാണിച്ചിരിക്കുന്നു.

ചരിത്രപരമായും വാണിജ്യപരമായും, തിരുവിതാംകൂറിനു് അഭിമാനകരമായ ഒരു പാരമ്പൎയ്യമുണ്ടു്. തിരുവനന്തപുരം ഒഴിച്ചുള്ള മറ്റെല്ലാ തുറമുഖങ്ങൾക്കും, വിദേശരാജ്യങ്ങളുമായി വ്യാപാരബന്ധമുണ്ടായിരുന്നു. തന്നിമിത്തം പൂൎവ്വചരിത്രകാരന്മാൎക്കു നമ്മുടെ രാജ്യത്തെപ്പറ്റി പലപ്പോഴും പ്രസ്താവിക്കേണ്ടി വന്നിട്ടുണ്ടു്. കൊല്ലത്തെക്കുറിച്ചു് (kulam-കലാം) ഇൻഡ്യയിലെ ഒരു വലിയ പട്ടണമെന്നു ൧൨൯൩-ൽ "ഏയ്കാസാനി" രേഖപ്പെടുത്തിയിരിക്കുന്നു. മാക്കോപ്പോളോ, ഫ്രയർജോർഡാനസ്, മുതലായവരും തങ്ങളുടെ വിവരണങ്ങളിൽ കൊല്ലത്തെ അനുസ്മരിക്കുന്നുണ്ടു്. ഇബൻബതൂതാ എന്ന അറബിസഞ്ചാരി പറയുന്നതു കൊല്ലം, "മനോഹരവ്യാപാരസ്ഥലങ്ങളും കുബേരന്മാരായ വണിഗ്വരന്മാരും ഉള്ള മലബാറിലെ ഏറ്റവും വലിയ പട്ടണ"മാണെന്നാണു്. കുളച്ചൽ തുറമുഖം, പ്രാചീനകാലത്തു പ്രസിദ്ധി പെറ്റതായിരുന്നുവെന്നു ബൎത്തലോമ്യൂ പ്രസ്താവിക്കുന്നുണ്ടു്. "മലബാറും ഡച്ചുകാരും" എന്ന ഗ്രന്ഥത്തിൽ മി: സർദാർ കെ. എം. പണിക്കർ നമ്മുടെ രാജ്യത്തെപ്പറ്റി സമഗ്രമായി ചെയ്തിട്ടുള്ള വിവരങ്ങൾ ബഹുധാ പ്രയോജനപ്രദമാണു്. മാൎത്താണ്ഡവൎമ്മ മഹാരാജാവു തിരുമനസ്സിലെ കാലം മുതൽ ക്രമോന്നതമായ അഭിവൃദ്ധിയെ പ്രാപിച്ചുവന്ന തിരുവിതാംകൂർ, ശ്രീവാഴുംകോടെന്ന അന്വൎത്ഥമായ അപരാഭിധാനത്തിനർഹമായിത്തീൎന്നതിൽ അത്ഭുതപ്പെടാനില്ല. ശ്രീചിത്തിരതിരുനാൾ മഹാരാജാവു തിരുമനസ്സിലെ ഭരണാദൎശത്തെപ്പറ്റി, സചിവോത്തമൻ സർ. സി. പി. രാമസ്വാമിഅയ്യർ ഒരവസരത്തിൽ ഇപ്രകാരം പ്രസ്താവിക്കയുണ്ടായി:—"തിരുമേനിയെപ്പോലെ ഇത്ര പരിപൂൎണ്ണമായി സ്വപ്രജാസഞ്ചയത്തിന്റെ യോഗക്ഷേമത്തിനുവേണ്ടി ആത്മാൎപ്പണം ചെയ്തിട്ടുള്ള ഒരു ഭരണാധികാരി, ഈ വിപുലമായ ഭൂഖണ്ഡത്തിലുണ്ടായിട്ടില്ല. നാട്ടിന്റെ സൗഭാഗ്യവും പ്രശസ്തിയും വർദ്ധിപ്പിക്കുവാൻ എന്തെന്തു ചെയ്യണമെന്നുള്ളതിനെപ്പറ്റിയാണു് അവിടുന്നു് എപ്പോഴും ചിന്തിച്ചുകൊണ്ടിരിക്കുന്നതു്."



ശ്രീ. കാൎത്തിക തിരുനാൾ ലക്ഷ്മീഭായി ഒന്നാംമുറത്തമ്പുരാട്ടി തിരുമനസ്സുകൊണ്ടു്.

ഭൂലോകത്തിന്റെ പടത്തിൽ, തിരുവിതാംകൂറിന്റെ സ്ഥാനം ഉറപ്പിക്കുകയെന്നുള്ളതാണു തന്റെ ലക്ഷ്യമെന്നു തിരുമേനി ഒരു സന്ദേശത്തിൽ സമൎത്ഥിച്ചിട്ടുള്ളതും സ്മരണീയമത്രെ. ക്ഷേത്രപ്രവേശനവിളംബരത്തോടുകൂടി തിരുവിതാംകൂറിന്റെ കീൎത്തി ലോകമെല്ലാം പരന്നു. തിരുവിതാംകൂർ ലോകത്തിന്റെ ഏതു കോണിലാണെന്നുപോലും പല പാശ്ചാത്യരാജ്യങ്ങളിലും അന്വേഷണം നടന്നു. ഇന്നു് ആ സ്ഥിതിയെല്ലാം മാറിയിരിക്കുന്നു. എത്രയോ ഭക്തജനങ്ങൾ, തിരുവിതാംകൂർ ഒരു പുണ്യക്ഷേത്രമായിക്കരുതി, തീൎത്ഥയാത്രയായി വന്നുചേരുന്നു.

വിദ്യാഭ്യാസത്തിലും പരിഷ്ക്കാരത്തിലും ഇന്നു തിരുവിതാംകൂറിന്റെ സ്ഥാനം ആരാലും ചോദ്യം ചെയ്യപ്പെടുവാൻ കഴിയാത്തവണ്ണം അത്ര ഉന്നതമാണു്. ഇവിടത്തെ പുരുഷന്മാരിൽ നാല്പത്തിയൊന്നും സ്ത്രീകളിൽ പതിനേഴും ശതമാനം അഭ്യസ്തവിദ്യരാണു്. അക്ഷരശൂന്യരായ ലക്ഷോപലക്ഷം ജനങ്ങളുടെ നാട്ടുരാജ്യങ്ങളുമായി താരതമ്യവിവേചനം ചെയ്യുമ്പോൾ മാത്രമെ തിരുവിതാംകൂറിന്റെ മഹത്വം നമുക്കു ശരിക്കു മനസ്സിലാകുകയുള്ളു.

# മഹൽകൃത്യത്തിൻെറ മാറെറാലി.

## ക്ഷേത്രപ്രവേശനവിളംബരം മഹാത്തുക്കളുടെ ദൃഷ്ടിയിൽ.

മഹാരാജാവു തിരുമനസ്സിലെ ക്ഷേത്രപ്രവേശനവിളംബരമുണ്ടായിട്ടു ഇപ്പോൾ മൂന്നുകൊല്ലം തികയുന്നു. ൧൧൧൨ തുലാം ൨൭-ാം തിയതിയുള്ള ആ മഹാസംഭവത്തേപ്പററിയുള്ള മഹത്തുക്കളുടെ അഭിപ്രായങ്ങൾ സമാഹരിച്ചു പ്രസിദ്ധപ്പെടുത്തുന്നതു സമുചിതമായിരിക്കുമല്ലോ:—

ക്ഷേത്രപ്രവേശനവിളംബരം തീണ്ടൽ, തൊടീൽ, ഈവക ദുരാചാരങ്ങളെ ദൂരീകരിക്കുക മാത്രമല്ല സാധിച്ചതു്. ഈശ്വരൻെറയും മനുഷ്യൻെയും ദൃഷ്ടിയിൽ സർവ്വജനങ്ങളും സമമാണെന്നുള്ള തത്വത്തെ അതു വിശദീകരിക്കുകയും ചെയ്യുന്നു.

അമ്മമഹാറാണി തിരുമനസ്സുകൊണ്ടു്.

* * * *

വിളംബരം എല്ലാ അവർണ്ണർക്കും സ്വാതന്ത്ര്യത്തിൻെറ ഒരു ശാസനപത്രമാണു്. അവർണ്ണരോടു സവർണ്ണർ ചെയ്തിട്ടുള്ള സകല പാപങ്ങളെയും അതു കഴുകിക്കളഞ്ഞിരിക്കുന്നു. തിരുവിതാംകൂർ എല്ലാ ഹിന്ദുക്കളുടെയും ഒരു തീർത്ഥസ്ഥലമായിട്ടുണ്ടു്.

—മഹാത്മാഗാന്ധി.

* * * *

ക്ഷേത്രപ്രവേശന പ്രശ്നത്തിൽ ഈ വിളംബരം ഒരു വലിയ ഘട്ടത്തെ സൂചിപ്പിക്കുന്നു. ക്ഷേത്രങ്ങളിൽ പ്രവേശിക്കുന്നതിലുള്ള അനുവാദനിഷേധം യഥാർത്ഥത്തിൽ ഒരു അവകാശനിഷേധമാണു്. ഈ വിളംബരംമൂലം ഈ പ്രശ്നം ഉചിതമായ വിധത്തിൽ പര്യവസാനിച്ചിരിക്കുന്നു.

—പണ്ഡിതജവഹരിലാൽ നെഹ്റു.

* * * * * *

ഭാരതീയസാമുദായികാഭിവൃദ്ധിയുടെ ചരിത്രത്തിൽ ഈ വിളംബരം അതിപ്രധാനമായ ഒരു അതിരടയാളമാകുന്നു. അതൊരു നവയുഗത്തെ അവതരിപ്പിക്കുന്നു.

—ബാബുസുഭാസ് ചന്ദ്രബോസ്.

* * * * * *

ദിവാൻ സചിവോത്തമൻ
സർ സി. പി. രാമസ്വാമി അയ്യർ
അവർകൾ.

ഹിന്ദുമതത്തിലുള്ള കളങ്കത്തെ ഈ വിളംബരം കഴുകിക്കളഞ്ഞിരിക്കുന്നു. അടുത്തുതന്നെ അയിത്തത്തിൽനിന്നു സ്വതന്ത്രമായ ഒരു ഭാരതത്തെ നമുക്കു കാണുവാൻ കഴിയും. എല്ലാക്കാലത്തേക്കുമായി ചരിത്രത്തിൻെറ ഏടുകളിൽ അവശേഷിക്കുന്ന മഹത്തായ അപൂർവ്വസംഭവങ്ങളിൽ ഒന്നാണീ വിളംബരം.

—സി. രാജഗോപാലാചാരി.

* * * * *

ഇന്നത്തെ ഹിന്ദുദേശീയ ജീവിതത്തിൽ ഒരു നവയുഗത്തെ ഇതുൽഘാടനം ചെയ്യുന്നു. തിരുവിതാംകൂർ മഹാരാജാവു തിരുമേനി ഒരു ചരിത്രം തന്നെ സൃഷ്ടിച്ചിരിക്കുന്നു.

—ടി. എസ്. എസ്. രാജൻ.

* * * *

ഇൻഡ്യയിലെ ഏതൊരു ഭരണാധികാരിയും ചെയ്തിട്ടുള്ള മഹൽ കൃത്യങ്ങളിൽ ഒന്നായിരുന്നു ആ വിളംബരം. മഹനീയമായ ഈ പരിഷ്ക്കാരത്തിൽനിന്നു ബഹിർസ്ഫുരിക്കുന്ന പുതിയ ജീവൻെറ സ്പർശവും പ്രകാശവും സവർണ്ണർക്കനുഭവമാകുകതന്നെ ചെയ്യും.

രാഷ്ട്രപതി ബാബു രാജേന്ദ്രപ്രസാദ്.

* * * *

ഈ പ്രഖ്യാപനം ഒന്നാമതു് ആത്മാഭിമാനത്തിൻെറയും രണ്ടാമതു് ആത്മാവകാശസ്ഥാപനത്തിൻെറയും, മൂന്നാമതു ആത്മജ്ഞാനത്തിൻെറയും നാലാമതു ദൃഢീകൃതമായ സംഘടനയുടെയും, അഞ്ചാമതു സൗഹാർദ്ദത്തിൻെറയും സന്ദേശമാണു്.

സചിവോത്തമൻ സർ. സി. പി. രാമസ്വാമി അയ്യർ

* * * * * *

പാഴിലായ്മേലാളർതൻ ശങ്കകൾ വഞ്ചിക്ഷേത്ര-
പാളിക്കില്ലിടിവൊന്നും കീഴ്ജാതിപ്രവേശത്താൽ
പ്രത്യുതചിത്രാജാതനായ പൊൻപെരുമാളിൻ
ചിത്രവിസ്തൃതിയാമദ്ധർമ്മശാസനപത്രം
ആചാരമാലിന്യത്തെത്തുടച്ചു കളകയാ-
ലാത്മശോഭയേ നേടിയാർഷമാം മതം പേർത്തും

മഹാകവി വള്ളത്തോൾ.

# നമ്മുടെ സ്റ്റാമ്പുകളും നാണയങ്ങളും

## അടുത്തകാലത്തുണ്ടായ പരിഷ്കാരങ്ങൾ.

തിരുവിതാംകൂറിലെ നാണയങ്ങളും, സ്റ്റാമ്പിനങ്ങളും, കേവലം അപരിഷ്കൃതവും അനാകർഷണീയവുമായിരിക്കുന്നുവെന്നുള്ള പരാതിയുണ്ടാകയും, ഗവണ്മെന്റിന് അതു ബോദ്ധ്യമാകയും ചെയ്തതിന്റെ ഫലമായി, നാണയങ്ങളും സ്റ്റാമ്പുകളും പരിഷ്കരിക്കുന്നതിൽ അടുത്തകാലത്തു ഗവണ്മെന്റ് ഔത്സുക്യം കാണിക്കുന്നതു സന്തോഷകരമാണ്. സർക്കാർ അരരൂപയും കാൽരൂപയും നാണയങ്ങൾ ഭംഗി വർദ്ധിപ്പിക്കയും അവയിൽ ബാലരാമവർമ്മാ എന്നു ലേഖനം ചെയ്കയും ചെയ്തത് അടുത്ത കാലത്താണ്. ഇപ്പോൾ ഒററച്ചക്രത്തുട്ടുകളും പരിഷ്കരിച്ചിരിക്കുന്നു. അവ, തിരുനാൾ ദിവസമായ ഇന്നു മുതൽ പ്രചരിപ്പിച്ചു തുടങ്ങിയിട്ടുണ്ട്. മഹാരാജാവു തിരുമനസ്സിലെ ഛായാചിത്രമുള്ള ഈ നാണയങ്ങൾ നമുക്കു വളരെ കൌതുകപ്രദവും അഭിമാനകരവുമാണ്. മുദ്രപ്പത്രങ്ങളും ഇതുപോലെ പരിഷ്കരിക്കയും ഭംഗി പിടിപ്പിക്കുകയുമുണ്ടായി.



റിട്ട: ദിവാൻ, ദിവാൻ ബഹദൂർ
വി. എസ്സ്. സുബ്രഹ്മണ്യയ്യർ അവർകൾ.
(കടനിവാരണാന്വേഷണക്കമ്മററി പ്രസിഡൻറ്)

മഹാരാജാവു തിരുമനസ്സിലെ ഭരണാധികാരപ്രതിഷ്ഠാപനം സംബന്ധിച്ചു ൲൱൭-ലും, ക്ഷേത്രപ്രവേശനവിളംബരസ്മാരകമായി ൲൱൰൨-ലും പ്രചരിപ്പിച്ച അഞ്ചൽ സ്റ്റാമ്പുകൾ കൗതുകകരങ്ങളായിരുന്നുവെങ്കിലും, അച്ചടിയുടെ അനാകർഷണീയതമൂലം അവയ്ക്കു സ്റ്റാമ്പുശേഖരണക്കാരുടെയിടയിൽ വലിയ പ്രചാരമുണ്ടായില്ല.

അഷ്ടമുടിക്കായലിന്റെ ചിത്രമുള്ള ഒരു ചക്രസ്റ്റാമ്പും, മഹാരാജാവു തിരുമനസ്സിലെ ഛായയുള്ള ഒന്നരച്ചക്രത്തിന്റെയും രണ്ടു ചക്രത്തിന്റെയും മൂന്നു ചക്രത്തിന്റെയും സ്റ്റാമ്പുകളും, പത്മനാഭസ്വാമി ക്ഷേത്രത്തിന്റെ പടമുള്ള നാലുചക്രസ്റ്റാമ്പും, കന്യാകുമാരി മുനമ്പിന്റെ ചിത്രമുള്ള ഏഴു ചക്രസ്റ്റാമ്പും പേച്ചിപ്പാറത്തടാകത്തിന്റെ പടമുള്ള ൰൪ ചക്രം സ്റ്റാമ്പും ഈ തിരുനാൾ മുതൽ പ്രചരിപ്പിച്ചു തുടങ്ങുന്നതാണ്. ഇവ, കേവലം സ്മാരകസ്റ്റാമ്പുകളായിരിക്കയില്ല. ഇനിയൊരു പരിഷ്കാരം പ്രയോഗത്തിൽ വരുത്തുന്നതുവരെ ഇവ പ്രചാരത്തിലിരിക്കുമെന്നാണറിയുന്നത്.

പ്രകൃതിരാമണീയകങ്ങളായ കാഴ്ചകളാൽ സമ്പന്നമായ നമ്മുടെ രാജ്യത്തിലെ സ്റ്റാമ്പുകളുടെ ഭംഗിക്കുറവും അവയുടെ നിർമ്മാണത്തിലും അച്ചടിയിലും കാണിച്ചിരുന്ന കലാവബോധരാഹിത്യവും വിദേശ്യരായ സ്റ്റാമ്പുശേഖരണവ്യവസായികളെ വ്യസനിപ്പിച്ചിരുന്നു. പുതിയ സ്റ്റാമ്പുകൾ അവരെ സന്തോഷിപ്പിക്കുവാൻ പര്യാപ്തമാകുമെന്നും, അങ്ങനെയും തിരുവിതാംകൂറിന്റെ പ്രശസ്തി വർദ്ധിക്കുമെന്നും ന്യായമായി വിശ്വസിക്കാം.

# മംഗളപ്രാൎത്ഥന.

## വഞ്ചിഗീതിക.

ജയിക്കട്ടേ ചിത്രരാജൻ, ജയിക്കട്ടേ ധൎമ്മക്ഷേത്രം,
ജയിക്കട്ടേ വഞ്ചിപാലവിഖ്യാതഗോത്രം!
ധൎമ്മം കുലദൈവമാക്കി ശൎമ്മം ആൎക്കും കൈവരുത്തും
കൎമ്മസിദ്ധന്മാരുദിക്കും പുണ്യവംശത്തിൽ
അവനിതൻ പുരാപുണ്യം അവതരിച്ചരുളുന്ന
നൃവരാനയാഭരണൻ ശ്രീരാമരാജൻ.
അരുമപ്പൊന്നരചന്റെ തിരുനാളാം മഹോത്സവം
പുരുപുണ്യപ്പുകൾ പൂണ്ടു ജയിപ്പൂതാക!
പരമപൂരുഷഭക്തി, ഭരണീയ ജനസ്നേഹം,
പരന്മാരിൽപ്പോലും ദയാദാക്ഷിണ്യഭാവം,
പ്രായാതീതമേധാബലം, നയോപായം, ഔചിത്യവും,
ധീയുണൎവ്വും, സൽഭാഗ്യത്തിൻ തികവും ചേരും
പരിഷ്കൃതാശയനാമിത്തിരുമേനിയുടെ നവ്യ
ഭരണത്താൽ ധന്യ ധന്യ ശ്രീവഞ്ചിദേവി.
ജയിക്കട്ടേ ചിത്രരാജൻ, ജയിക്കട്ടേ ഗുണസ്തോമൻ,
ജയിക്കട്ടേ ക്ഷത്രവംശക്ഷീരാബ്ധിസോമൻ!

മലർമങ്കവിളയാടും മലർക്കാവാം വേണാടിന്റെ
വിലപാശ്ചാത്യരുമിന്നു വെളിവായ് കാണ്മൂ.
അപ്രമേയമതികളാം സുപ്രശസ്തന്മാരിൽത്തന്നെ
അൎപ്പിച്ചുവിശ്വാസപൂൎവ്വം സാചിവ്യഭാരം.
മേൽക്കോയ്മയോടുള്ള മൈത്രി മേൽക്കുമേൽസംപൂ-
ചക്രവൎത്തി ബഹുമതി ബിരുദം നൽകി. (ഷ്ടമാക്കി
സ്വപ്രജാക്ഷേമൈകദീക്ഷ,സ്വപ്രജോൽക്കൎഷൈകകാംക്ഷ
സൽഭരണമില്ലീവണ്ണം ഇബ്ഭുവിൽ വേറേ.
ജയിക്കട്ടേ ചിത്രരാജൻ, ജയിക്കട്ടേ ദൃഢവ്രതൻ,
ജയിക്കട്ടേ നിരങ്കുശ കീൎത്തിലാളിതൻ!

ക്ഷേത്രകവാടങ്ങൾക്കൊപ്പം മൎത്ത്യന്നന്തൎന്നേത്രങ്ങളും
ചിത്രയുഗപ്രഖ്യാപനവിളംബരത്താൽ
ജാത്യന്ധതമസ്സിൻ ബന്ധം തീൎത്തന്നേയ്ക്കും തുറന്നിട്ടു,
സത്യജ്യോതിസ്സനൎഗ്ഗളം അകമേ വീശാൻ
സ്വാതന്ത്ര്യവും സമത്വവും സോദരഭാവവും ചേൎന്നു
ശ്രീതഴച്ചു വളരുന്നീ രാജ്യവാസികൾ.
ജാതിമതാഭേദതത്വവേദിയാമീമഹാശയൻ
ജാതധൈൎയ്യം മാമൂൽക്കടൽ കടന്നുമുന്നേ.
പഴകിവേരുറച്ചേറ്റം തഴച്ചുള്ളോരനാചാര-
പ്പാഴ്മരങ്ങൾ രാജധൎമ്മമഴുവാൽവെട്ടി
ഹൈന്ദവസംസ്ക്കാരാരാമം സുന്ദരമായൊരുക്കുന്നീ-
യുവതജ്ഞനാഭിരാമൻ രണ്ടാംഭാൎഗ്ഗവൻ.
ജയിക്കട്ടേ ചിത്രരാജൻ; ജയിക്കട്ടേ സ്വധൎമ്മജ്ഞൻ,
ജയിക്കട്ടേ സനാതനധൎമ്മമൎമ്മജ്ഞൻ!

---


# വിസ്മയകരമായസൗജന്യം

## നിങ്ങളുടെ പേരച്ചടിച്ച ലെറ്റർപേപ്പർ!

തങ്ങളുടെ പേരും മേൽവിലാസവും അച്ചടിച്ച ലെറ്റർപേപ്പർ ഇക്കാലത്തെ ഒഴിച്ചുകൂടാൻ പാടില്ലാത്ത ഒരാവശ്യമാണ്.

ഒരു രൂപയും, അച്ചടിക്കേണ്ട പേരുവിവരവും അയച്ചാൽ ആകെ ൨൦൦ ഷീറ്റുകളടങ്ങിയ രണ്ടു ലെറ്റർ പാഡുകൾ നിങ്ങൾക്കു ലഭിക്കും. മാത്രമല്ല, ൩ ണ വിലയുള്ളതും സാമുദ്രികാശാസ്ത്രം കൂടിച്ചേൎന്നതുമായ ഒരു ഹസ്തശാസ്ത്രഗ്രന്ഥവും, ൧൧൧൧—ൽ ലോകത്തിൽ ഓരോ ദിവസവും നടന്ന സംഭവങ്ങളുടെ വിവരങ്ങളടങ്ങിയതും ഇംഗ്ലീഷ് മട്ടിൽ കട്ടി ബയന്റു ചെയ്തിട്ടുള്ളതും ൨ ണ. വിലയുള്ളതുമായ ഒരു വലിയ പുസ്തകവും അതോടുകൂടി സമ്മാനമായി അയയ്ക്കുകയും ചെയ്യും. ഈ വിസ്മയകരമായ സൗജന്യത്തിന് ഇന്നുതന്നെ അവകാശിയാകുക.

മാനേജർ, ഭാഗ്യോദയം പ്രസ്സ്,
പുളിക്കീഴ്—തിരുവല്ലാ.

**QUALITY.**

# CHINA CLAY.

*FOR*

Textiles
Paper
Rubber
Soaps
Cosmetics
Leather

*FOR*

LABORATORY WARE
Basins
Dishes
Crucibles
Combustion Tubing
Spatulas
Clay Pipe Triangles.

*FOR*

PORCELAIN
POTTERY
Electrical Ware·
Insulators, Spark Plugs.

*FOR*

STONE WARE
Acid Containers.
Pickle Jars
SANITARY WARE
Drainage Pipes
Bathroom Fittings.

*FOR*

REFRACTORIES.
FIRE BRICKS
Sillimanite Bricks
Zircon Bricks
FURNACE LININGS

**TRAVANCORE PRODUCES FINEST CHINA CLAY**

**Government of Travancore.**

Clay Refining and Porcelain Concerns.

KUNDARA.

Reg. No. M. 453. T. 41. License No. 33. Dated 18th June 1926.

# THE BHASHAPOSHINI, TIRUVALLA.

## THIRUNAL SUPPLEMENT.


# THE POWRADHWANY, KOTTAYAM.

**THE PREMIER DAILY ON THE MALABAR COAST.**

കേരളത്തിലെ ഏറ്റവും പ്രമുഖദിനപത്രം - പരസ്യത്തിന് ഇതുപോലെ പററിയ പ്രസിദ്ധീകരണം വേറെയില്ല.

വരിസംഖ്യ പ്രതിമാസം ഒരു രൂപാ മുൻകൂർ.

മാനേജർ

പൗരധ്വനി—കോട്ടയം.

# വിജയദീപിക

൧൧൦൨-ാം-ലെ സ്കൂൾഫൈനൽ പരീക്ഷയ്ക്കുള്ള മലയാള പാഠ്യപുസ്തകങ്ങളുടെ ഏററവും വിശിഷ്ടമായ വ്യാഖ്യാനം. വ്യാഖ്യാതാക്കൾ മെ: വെണ്ണിക്കുളം ഗോപാലക്കുറുപ്പ്, ശാസ്ത്രിമഹോപാദ്ധ്യായ കെ. എസ്സ്. നീലകണ്ഠനുണ്ണി എന്നിവരാണ്.

വില ൩ ണ. മാത്രം. അഞ്ചിനൊന്നു കമ്മീഷൻ.

മാനേജർ

കേരളപബ്ളിഷിംഗ് കമ്പനി

പുളിക്കീഴ്—തിരുവല്ലാ.

## ആത്മപ്രകാശിനി.

വേദപഠനത്തിനും ആത്മീയ ജീവാഭിവൃദ്ധിക്കും ഏററവും ഉപയോഗപ്പെടുന്ന ഒരു ഉത്തമ ക്രൈസ്തവമാസിക. കേരളത്തിലെ പല മഹാന്മാർ ഇതിൽ ലേഖനങ്ങൾ എഴുതിവരുന്നു. വരിസംഖ്യ ആണ്ടിൽ ഒന്നേകാൽ രൂപാമാത്രം

മാനേജിംഗ് എഡിററർ—ആത്മപ്രകാശിനി

പുത്തൻകാവ്, ചെങ്ങന്നൂർ.

# നിങ്ങൾക്കും നരയോ?

ഭയപ്പെടേണ്ട. എത്രതന്നെ നരച്ചാലും വിവലൈൻ കുന്തളതൈലം തലമുടിക്ക് അതിൻെറ പ്രകൃതിദത്തമായ നിറം നൽകുന്നതിൽ അദ്വിതീയമാണ്. ഒരു ചായവും ഉപയോഗിക്കേണ്ട ആവശ്യമില്ല. മററു തൈലങ്ങളും ചായങ്ങളും ഉപയോഗിച്ച് മുഷിഞ്ഞവർ വിവലൈൻ ഉപയോഗിച്ചുനോക്കുക. ഒരു ദൂഷ്യവുമുള്ളതല്ലെന്നു് ഉത്തരവാദിത്വമുള്ളതു്. വലിയ കുപ്പിക്കു് രൂ. ൩ (നല്ലപോലെ നരച്ചവർക്കു്) ചെറിയ കുപ്പിക്കു് രൂ. ൧/൨. ൩ കുപ്പി (ഉപയോഗിച്ചാൽ നരമാറും) ഒന്നിച്ചെടുത്താൽ പോസ്റ്റേജില്ല.

തിരുവിതാംകൂറിലെ സ്റ്റോക്കിസ്റ്റ്സ്—

കെ. സി. മാത്യു ആൻഡ് കമ്പനി

കോഴഞ്ചേരി P. O.

Sole Distributors:—

SCIENTIFIC PUBLISHING CO.,

(Medical Dept.)

Bhowanipore, Calcutta.

# M. C. CHACKO & SONS

## TILE WORKS, PULIKEEZH.

# ഒന്നാംതരം മേച്ചിൽ ഓടുകൾ.

വിദഗ്ദ്ധന്മാരായ അനേകം മാന്യന്മാരുടെ സർട്ടിഫിക്കെററുകൾ ലഭിച്ചിട്ടുള്ളവയും, മററു ഓടുകളെ അപേക്ഷിച്ച്, വലിപ്പവും ബലവും ഭാരക്കുറവുമുള്ളവയെന്നു സുപ്രസിദ്ധവുമായ ഒന്നാന്തരം മേച്ചിലോടുകൾ ഞങ്ങളുടെ ഫാക്ടറിയിൽ വില്പാൻ തയ്യാർ. ഒന്നാം തറി ഓടു് ൧൦൦൦—ത്തിനു ൨൫ രൂപാ മാത്രം. വള്ളം വഴിയോ വണ്ടി വഴിയോ എവിടെയും കുറഞ്ഞ ചെലവിൽ കൊണ്ടുപോകുവാൻ സൌകര്യമുണ്ടു്.

എം. സി. ചാക്കോ ആൻഡ് സൺസ്, ടൈൽഫാക്ടറി

പുളിക്കീഴ്—തിരുവല്ലാ.


Printed and Published by K. C. Itty at the Bhagyodayam Press, Pulikeezh.